# സമതലം




മുല്ലനേഴി


കേരള
ശാസ്ത്രസാഹിത്യ
പരിഷത്ത്




കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ
ആഭിമുഖ്യത്തിൽ 1980 ഒക്‌ടോബർ 2 മുതൽ
നവംബർ 7 വരെയുള്ള കാലയളവിൽ
തിരുവനന്തപുരം ജില്ലയിലെ കാരക്കോണത്തുനിന്നും
കാസർകോടുവരെ ഒരു ശാസ്ത്രകലാ
ജാഥയോടനുബന്ധിച്ച്
സംസ്ഥാനത്തുടനീളം അവതരിപ്പിച്ച
സോദ്ദേശ്യ കലാപരിപാടികളിൽ ഒന്നായ
സമതലം എന്ന ഈ നാടകം വൻവിജയമായിരുന്നു.
സ്കൂളുകളിലും വായനശാലകളിലും
പൊതുപരിപാടികളോടനുബന്ധമായി പ്രയാസം
കൂടാതെ ഇതു് അവതരിപ്പിക്കാൻ കഴിയും.
അതിനു് മുൻകൂർ, അനുവാദം വാങ്ങണമെന്നു
നിർബന്ധവുമില്ല.

SA MATHALAM
Mullanezhi
First Published in September 1980
Reprinted in January 1981
Published and distributed by
Kerala Sasira Sahitya Parishad
Trivandrum—695001
Printed at: Swaraj Press & Publications, Trivandrum

Cover: Chandranandan
price: Re. 1-00

KSSP SKJ₂ FC/8 2/2000

Paper used for the printing of this book has been made available by Government of India at concessional rate.

# സമതലം

[കേളികൊട്ടിന്റെ ശബ്ദം ഉയർന്നു വരുന്നു. അതിന്റെ അവസാനത്തിൽ സംവിധായകൻ പ്രവേശിക്കുന്നു. സംവിധായകന്റെ കൈയിൽ നീണ്ട കൃത്രിമ താടി ഉണ്ട്.]

സംവിധായകൻ: ഞങ്ങൾ ഇവിടെ ഒരു നാടകം അവതരിപ്പിക്കുകയാണ്. തികച്ചും നിത്യനൂതനമായ പ്രമേയം. രംഗത്ത് യാഥാർത്ഥ്യത്തിന്റെ പ്രതീതി ജനിപ്പിക്കാൻ ഞങ്ങൾ ഉദ്ദേശിച്ചിട്ടില്ല. ഞാനാണ് ഈ നാടകാവതരണത്തിന്റെ സംവിധായകൻ.

(രംഗത്തിന്റെ ഒരു ഭാഗത്തേക്കു ചൂണ്ടി) ഇതാ, ഇവിടെ ഉയർന്നു നിൽക്കുന്ന മലകളാണ്. (മററൊരു സ്ഥലത്തേക്കു ചൂണ്ടി) ഇവിടം അഗാധമായ താഴ്വര. അഭിനയിക്കാനായി ഞാൻ പ്രധാന നടനെ വിളിക്കാം. (കൈകൊട്ടി വിളിക്കുന്നു.) വൃദ്ധനായി അഭിനയിക്കുന്ന നടൻ വരുന്നു.)

സംവിധായകൻ: ഈ മലകരം വെട്ടിമാററി ഇവിടം സമതലമാക്കുന്ന വൃദ്ധനായാണ് നിങ്ങരം അഭിനയിക്കേണ്ടത്. കൃത്രിമ താടിയെടുത്ത് നടനെ ധരിപ്പിക്കുന്നു. സംവിധായകൻ കൈയിലുള്ള തമരും കൂടവും വൃദ്ധൻെറ കൈയിൽ പിടിപ്പിക്കുന്നതായി, നടിക്കുന്നു.

സംവിധായകൻ: ആക്ഷൻ. (പോകുന്നു)

(നടൻ വൃദ്ധനാകുന്നു. രംഗത്തിൽ മലകരം കാണിച്ച സ്ഥലത്ത് പോയി മലകരം പൊളിക്കുന്നതായി നടിക്കുന്നു.)

'അ' (പ്രവേശിക്കുന്നു)

അ: ഏയ്....കാർന്നോരേ....

വൃദ്ധൻ ശ്രദ്ധിക്കുന്നില്ല. വീണ്ടും വിളിക്കുന്നു. (ശ്രദ്ധിക്കുന്നില്ലെന്ന് കണ്ട്.)

ചെവീം കേട്ടൂടേ? പാവം! വയസ്സു കാലത്ത് കണ്ട ഒരു പണ്യേയ്. എന്താ ചെയ്യ്യാ?

(ഈ സമയം 'ഇ' എന്ന വഴിപോക്കൻ കടന്നുവരുന്നു)

ഇ: അതേതെ. ചെവീം കേട്ടൂടാന്നാ തോന്നണെ. എന്താ ചെയ്യ്യാ? (വൃദ്ധനേയും, അ—യേയും മാറിമാറി നോക്കുന്നു.)

അ: നിങ്ങളീ വൃദ്ധനെ അറിയോ?

ഇ: എവിടെ? കണ്ണീക്കണ്ട അലവലാതികളെ്യാക്കൊ ഞാനുണ്ടോ അറീണു.

അ: നിങ്ങളെ ഞാനെവിടെ്യാക്ക്യോ കണ്ടിട്ടുണ്ട ല്ലോ! (ഓർക്കുന്നു.)

ഇ: ണ്ടാവും, ണ്ടാവും. എന്നെ പലേടത്തും കാ ണാം. എൻെറ പേര് 'ഇ'. ഈ വഴ്യേ വന്നൂന്നേ ള്ളു. കാർന്നോരുടെ പണി കണ്ട് നിൽക്കാൻ നല്ല രസണ്ടേനും (പണി നോക്കി നിൽക്കുന്നു)

അ: (വാച്ചു നോക്കി) ഓ! ഈ പ്രാന്തും നോക്കി നിന്നാൽ എൻെറ കടേം പൂട്ടും, കഞ്ഞീം മുട്ടും (ധൃതിയിൽ പോകുന്നു)

ഇ : (യാന്ത്രികമായി) കടേം പൂട്ടും, കഞ്ഞീം മുട്ടും. ('ഉ' കടന്നു വരുന്നു. 'അ' കടന്നു പോയ വഴിയേ ആണ് 'ഉ' വരുന്നത്. അയാ ളും വന്ന വഴി വൃദ്ധനേയും 'ഇ' യേയും മാറി മാറി നോക്കുന്നു. ഒടുവിൽ 'ഇ' യെ സമീപിച്ച്)

ഉ: എന്താണിത് ?

ഇ: ആവോ ! (വൃദ്ധനെ ചൂണ്ടി തലയ്ക്ക് നല്ല സുഖമില്ലെന്ന് ആംഗ്യം കാണിക്കുന്നു.)

ഉ: നിങ്ങളീ വൃദ്ധൻെറ ആരാ ?

ഇ: ഞാനോ ? ഇയാളട്യോ ? ആരവല്ല. എൻെറ പേര് 'ഇ'. ഈ വഴ്യേ വന്നൂന്നേയുള്ളു. ഒക്കെ പ്പാടങ്ങനെ കണ്ടപ്പോ നോക്കി നിന്നൂന്നേള്ളു. കാർന്നോരടെ പണി കണ്ടു നിൽക്കാൻ നല്ല രസണ്ടേനും (പണി നോക്കി നിൽക്കുന്നു.)

ഉ: (വൃദ്ധനെ സമീപിച്ച്) കാർന്നോരെ! കാർന്നോരെ! എന്ത് പ്രാന്തായീ കാണിക്കണേ. ഞേ! (ഒന്നും മിണ്ടുന്നില്ലെന്ന് കണ്ട്) ചെവീം കേട്ടൂടേ?

ഇ: അതേതെ. ചെവീം കേട്ടൂടാന്നാ തോന്നണേ! എന്താ ചെയ്യ്യാ?

ഉ: (ഉറക്കെ) കാർന്നോരേയ്....

(വൃദ്ധൻ പണി നിർത്തി സാവകാശം 'ഉ' വിനെ നോക്കി 'ഉം....?' എന്നു ചോദിക്കുന്നു)

ഉ: കാർന്നോരക്കെന്താപറേറ്യ? വയസുകാലത്ത് അടങ്ങ്യൊതുങ്ങി ഇരുന്നൂടെ?

വൃ: വയസ്സുകാലമോ? (ചിരിക്കുന്നു) സുഹൃത്തേ, എന്റെ ശരീരത്തിന് മാത്രമേ വയസ്സായിട്ടുള്ളു.

ഇ: അത് തരക്കേടില്ല്യ. കാർന്നോരുടെ ഒരു മോഹം കണ്ട്ല്യേ.

ഉ: വട്ടെന്നാ തോന്നണേ(വൃദ്ധനോട്)അപ്പഴേയം ഈ മല മുഴുവൻ പൊളിച്ചു മാററാം എന്നു വച്ചിട്ടാ?

വൃ: എന്താ? എനിക്കതേ് പററില്ലേ?

ഇ: ഞ്ഞും....പിന്നെപ്പിന്നെ. ഈ മലയല്ല. ഇതുപോലൊരു പത്തുമല വേണോങ്കിപൊളിച്ചു കളയാം. പക്ഷേ....ആളുമാറി വരണന്നേയുള്ളു.

ഉ: ഈ മല നീക്കം ചെയ്യാനാശിച്ച് എത്രയോ പേർ വന്നു. കാർന്നോരെ, നടക്കണ വല്ല കാര്യോം ചെയ്യൂ. വെറുതെ ജീവിതം പാഴാക്കേണ്ട.

വൃ: ഒരു ദിവസം....ഈ മലയായ മലയൊക്കെ മാററപ്പെടും. അന്ന് സമനിരപ്പായ ഭൂമിയിൽ സമാധാനത്തിൻെറ വെള്ളപ്പൂക്കൾ വിരിയും.

ഇ: അപ്പോ നിങ്ങള് പറഞ്ഞത് നേരന്ന്യാ. പിന്നെൻെറ....

ഉ: കാർന്നോർക്ക് വീടും കൂടൊന്നൂല്ലേ്യ?

വൃ: എൻെറ വീടിന് ആകാശം മേൽക്കൂര. ചക്രവാളം മതിലും, ചരാചരങ്ങൾ വീട്ടുകാർ. സുഹൃത്തെ, അതെ, ആ ദിവസം വരും. ഞാൻ പണിയട്ടെ (പണി തുടരുന്നു.)

(ആകാശത്തേയ്ക്കു നോക്കി സമയബോധം ഉൾക്കൊണ്ട്)

ഉ: പറഞ്ഞപോലെ നേരം കൊറേ വെറുതേ പോയി. ഈ പ്രാന്ത് നോക്കി നിന്നാ പച്ചവെള്ളം കിട്ട്ല്ല്യാ (പോകുന്നു).

ഇ: എല്ലാവരും പൂവ്വാച്ചാൽ ഞാനും പുവ്വന്ന്യാ (പോകാനായുമ്പോൾ ഒരു യുവാവ് കടന്നു വരുന്നു)

യു: അതിന് നിങ്ങളെ ആരെങ്കിലും കെട്ടീട്ട്ണ്ടോ? പൂവ്വോ കായോ എന്താച്ചാൽ ആയിക്കൂടെ?

ഇ: അതു ശര്യാ. പറഞ്ഞപോലെ എന്നെ ആരും കെട്ടീട്ടിട്ട്ല്ല്യലോ (സ്വയം പരിശോധിക്കുന്നു) എൻെറ പേര് 'ഇ'. ഈ വഴ്യേ വന്നൂന്നേള്ളൂ. ഒക്കപ്പ്ാടിങ്ങനെ കണ്ടപ്പ്ോ നോക്കി നിന്നൂന്നേള്ളൂ. കാർന്നോരടെ പണികണ്ട് നിക്കാൻ നല്ല രസണ്ടേനും.

യുവാ: [വൃദ്ധൻെറ പണിനോക്കി] അല്ല, എന്താ പറേറ്യ?

വൃ: മോനേ, പററിയത്, കാരണവർക്കല്ലെ ഈ മലയ്ക്കാ.

"ഒരു മലയിരുമല മല മല മാമല
മലകാം മാത്രം മുന്നിൽ
കാററിൻ ചിറകിലൊരൊച്ച
കാതു തുളച്ചെത്തുന്നു.
തമരിന്നററത്തീഞാൻ
തകർത്തടിക്കുന്നു.
കാണെക്കാണെ മലകാം
താനേ താണുവരുന്നു.

മനസ്സിലായോ?

ഇനിയെങ്കിലും ഒരു കൈനോക്കുന്നോ?

യുവാ: പിന്നെപ്പിന്നെ? വേറെ പണ്യൊന്നൂല്ലേ! ഞാൻ ക്ളബ്ബില് പോവ്വാ.

ഇ: ഞാനും ക്ളബ്ബിലേക്കു തന്ന്യാ. ന്നാ, നമുക്ക് പുവ്വല്ലേ?

യുവാ: നമ്മളൊരുമിച്ചല്ലല്ലോ വന്നത്. ഒരുമിച്ചു പോകേം വേണ്ട.

ഇ: ചേരേണ്ടവര് ചേരേണ്ടതുപോലെ ചേരേണ്ട സമയത്ത് ചേരണമെന്നല്ലേ പ്രമാണം. കുഞ്ഞേ നമ്മളൊക്കെ ഇത്തിരി മാന്യൻമാരല്ലേ? കണ്ടാ കൈയ്പിടിച്ച് കുലുക്കാ, കടിഞ്ഞാണിട്ട് ഇത്തിരി ചിരിക്ക്യാ, കാപ്പ്യോ ചായോ കള്ളോ വാങ്ങി കുടിക്ക, ഇതൊക്കല്ലേ ഇപ്പഴത്തെ ഒരു സമ്പ്രദായം. ഞാനാണെങ്കി ഒരു കാലി ച്ചായ കുടിക്കണം കുടിക്കണംന്ന് വിചാരി ച്ചിരിക്കവാ.

യുവ: എടോ വിടുവായത്തം പുലമ്പാണ്ടെ ത ൻെറ പണി നോക്കി പോ. ചായ കുടിക്കണെ ക്ളബ് മാത്രറ്യേണ ഒരു മാന്യൻ. ഫൂ....(പുറ ത്തേക്കു പോകുന്നു) ('ഇ' വിഷണ്ണനായി നി ല്ക്കുന്നു. വൃദ്ധൻ അതു ശ്രദ്ധിക്കുന്നു.)

വൃ: ഇത്തിക്കണ്ണി എപ്പോഴും പടരില്ല.

ഇ: (ക്ഷുഭിതനായി) താനെന്താ പറഞ്ഞേ?

എന്നെ ഇത്തിക്കണ്ണീന്നോ? കാർന്നോര് വിചാ രിച്ച മാതിര്യല്ലലോ!

വൃ: നിങ്ങൾ വിചാരിച്ച മാതിരിയാകാൻ എനി യ്ക്കു കഴിയില്ലല്ലോ.

വെറുതെ കളഞ്ഞ സമയം ഈ കൂടം വാങ്ങി നാലടി അടിക്കാമായിരുന്നില്ലേ?

ഇ: കൂടടിത്ത് അടിക്കുന്നു. തന്റെ തലമണ്ട യ്ക്കാ അടിക്കണ്ടെ (കൊഞ്ഞണം കാണിച്ചു പോകുന്നു)

വൃ: (പണിതുകൊണ്ട്)

മലകളായ മലകളൊക്കെ
മാറിടുന്ന കാലം
മധുരമുള്ള കനികളൊക്കെ
കൈയിൽ വരും കാലം
മനുഷ്യന്റെ മനസ്സിന്റെ
മട്ടുമാറുംകാലം
പണിയെടുക്കുന്നോരു നേടും
പച്ചയായ ലോകം
അണയുവാനീത്തമരിനററം
ആഴ്ന്നിറങ്ങീടട്ടേ
ആഞ്ഞടിതുടരട്ടേ!....

(കൂടംകൊണ്ട് ആഞ്ഞാഞ്ഞു അടിക്കുന്നു. ഇട യ്ക്ക് വിയർപ്പ് തുടച്ച് പണി തുടരുന്നു. ഈ സമയം അപ്പൂപ്പാ, അപ്പൂപ്പാ, അപ്പൂപ്പാ എന്ന് താളാത്മകമായി വിളിച്ചുകൊണ്ട് കുട്ടി വരുന്നു. വൃദ്ധൻ കുട്ടിയെ കെട്ടിപ്പിടിക്കുന്നു.)

വൃ: മോനേ, എന്താ വേണ്ടത്?

കുട്ടി: പാറപൊളിക്കണോരപ്പൂപ്പന്റെ പാട്ടു കേട്ടു ഞാൻ.

വൃ: ഉവ്വോ? പാട്ടുകേട്ടുവന്നതാ?

കുട്ടി; പാട്ടും കേട്ടു. കൂടം തമരില് മുട്ടണൊ രൊച്ചേം കേട്ടു. അപ്പോ അപ്പൂപ്പനോടൊരു ചോദ്യം ചോദിക്കണംന്നും തോന്നി.

വൃ: (സന്തോഷത്തോടെ) ചോദിക്കു മോനേ. ചോദിക്കു....ചോദ്യം ചെയ്യുന്നവരെ എനിക്ക് ഇഷ്ടമാണ്.

കുട്ടി: ചോദ്യം ചോദിച്ചാല് എന്നോട് ദേഷ്യ പ്പെടോ?

വൃ: പാവം കുട്ടി. നീയ്യ് എന്ത് ചോദിച്ചാലും എനിക്ക് സന്തോഷമാണ് മോനെ....

കുട്ടി: എന്തിനാ അപ്പൂപ്പൻ ഈ പാറയെല്ലാം പൊളിക്കണേ?

വൃ: അതോ ഈ പാറയെല്ലാം പൊളിച്ചു തീർന്നാൽ സമനിരപ്പാകും. സമതലത്തിൽ സമാധാനത്തിൻെറ വെള്ളപ്പൂക്കൾ വിരിയും. എല്ലാ കുട്ട്യോളുക്കും വേണ്ട മുലപ്പാല് ഭൂമിദേവി ചുരത്തിത്തരും.

കൂട്ടി: അതുവ്വോ? അപ്പ നല്ല രസണ്ടാവും. എന്നേം കൂട്ട്വോ അപ്പൂപ്പാ പാറ പൊളിക്കാൻ?

വൃ: നിന്ന്യേ?

കൂട്ടി: ഉം എന്താ? അപ്പൂപ്പൻ തന്നെ പണിതാ ക്ഷീണിക്കില്ല്യേ?

വൃ: അപ്പൂപ്പൻ ക്ഷീണിച്ചാൽ പണി നിക്കില്ല്യേ മോനെ.



കുട്ടി: അതല്ലേ ഞാൻ പററഞ്ഞത് ഞാനും കൂടാംന്ന്.

വൃ: നിനക്കതിനുള്ള കരുത്തുണ്ടോ?

കുട്ടി: കുറച്ചുനേരൊക്കെ ഈ കൂടട്ത്തടിക്കാൻ എനിയ്ക്കും പററും.

വൃ: നിൻെറ മാംസപേശികളുറച്ചോ?

കുട്ടി: എനിക്ക് പററണമാതിരി ഞാൻ ചെയ്യാം. ഒരു കഷ്ണെങ്കിലും പൊളിക്കാൻ പററ്യാൽ അത്രേമായല്ലോ.

വൃദ്ധൻ: (പുറത്തു തട്ടി) മിടുക്കൻ. തെളിഞ്ഞ മനസ്സുള്ളവർക്കേ വഴി തുറക്കാനാവൂ. (കൂടവും തമരും കുട്ടിയെ ഏൽപിക്കുന്നു. കുട്ടിയുടെ കൈപിടിച്ച് ആദ്യത്തെ അടി അടിപ്പിക്കുന്നു. മൂന്നുപ്രാവശ്യം ആഞ്ഞടിച്ച് നാലാം പ്രാവശ്യം കൈയുർത്തി Still ആകുന്നു. സംവിധായകൻ പ്രവേശിക്കുന്നു. Cut Cut രംഗം വീക്ഷിച്ച്, മുന്നിലേക്കു വന്ന്)

സം: ഞാൻ നേരത്തെ പറഞ്ഞല്ലോ ഇവിടെയെല്ലാം മലകളാണെന്ന്. ഇപ്പോഴ മലയെല്ലാം പോയി സമതലമായിരിക്കുന്നു. ഞാൻ നുണ പറയുകയാണെന്ന് നിങ്ങഴ ധരിക്കില്ലല്ലോ. ഇവിടെ നടന്നതെല്ലാം നിങ്ങഴ ശ്രദ്ധിച്ചു കണ്ടല്ലോ. വൃദ്ധനെ കൂടാതെ മററു ചിലരേയും ഞാൻ ഇങ്ങോട്ട് പറഞ്ഞയച്ചിരുന്നു.

അവരെല്ലാം വീണ്ടും രംഗത്തു വരും. അവരുടെ പ്രതികരണമെന്താണെന്ന് നോക്കാം. മററുള്ളവരുടെ കാര്യം രഹസ്യമായി അറിയാൻ താല്പര്യമുള്ളവരല്ലേ നമ്മൾ? ഞാൻ ദാ....അങ്ങോട്ട് മാറിയിരിക്കാം. (സംവിധായകൻ പോകുന്നു.)

('അ' രംഗത്തു വരുന്നു. രംഗനിരീക്ഷണം നടത്തുന്നു. മലകൾ കാണാനില്ലാത്തതിനാൽ അൽഭുതം പ്രകടിപ്പിക്കുന്നു. താൻ കാണുന്നത് സ്വപ്നമാണോ യാഥാർഥ്യമാണോ എന്നറിയാൻ ശരീരത്തിൽ നുള്ളിനോക്കുന്നു. കുനിഞ്ഞ് തറയിൽ തപ്പിനോക്കുന്നു.)

അ: ഇതെന്തതിശയം! മലകളും വൃദ്ധനുമെവിടെപ്പോയി?

('ഇ' വരുന്നു)

ഇ: കാർന്നോര് പറഞ്ഞപോലെ. ഒപ്പിച്ചൂലോ? ('അ') യോട് ന്നിട്ട് പുള്ളിക്കാരനെവിടെ.

അ: ആവോ!

('ഉ' വും യുവാവും വ്യത്യസ്ത ദിശകളിൽ നിന്ന് വരുന്നു. അവരും അത്ഭുതപ്പെടുന്നു)

ഉ: കാർന്നോരെവിടെ? മല എവിടെ?

യു: സ്ഥലം മാറിപ്പോയോ നമുക്ക്.

ഉ: വയസ്സൻ ആള് മോശല്ല്യലോ.

ഈ: ഞാൻ അപ്പഴേ പറഞ്ഞില്ല്യേ ആള് മോശക്കാരനല്ലാന്ന്.

(ഒരു ശബ്ദം—വൃദ്ധൻെറ—കേൾക്കുന്നു. എല്ലാവരും ശ്രദ്ധിക്കുന്നു.)

അച്ചാലും മുച്ചാലും തക്കടെതരികിട
അവനോൻെറ പെരകത്തുമ്പോ
വെട്ടെട വാഴ....വെട്ടെട വാഴ....

(വൃദ്ധൻ കുട്ടിയുടെ തോളത്ത് കൈയിട്ട് വരുന്നു. അ, ഇ, ഉ, യുവാവ് എന്നിവർ ഭീതിയോടെ നോക്കി നില്ക്കുന്നു.)

വൃ: [എല്ലാവരോടുമായി] വിശ്വാസമായോ?

എല്ലാവരും:—

അ: മലയൊക്കെ?

ഇ: മലയൊക്കെ?

ഉ: മലയൊക്കെ?

യു: മലയൊക്കെ?

വൃ: മാനത്തേക്ക് പറന്നില്ല.

മണ്ണിന്നടിയിൽ മറഞ്ഞില്ല.
മലയായ മലയൊക്കെ മൺതരിയാക്കി
മനുഷ്യൻെറ കരുത്തുള്ള ഞാനുമീക്കുഞ്ഞും.

[ഈ സമയമെല്ലാം 'ഇ' മററുള്ളവരെ ശ്രദ്ധിക്കുകയായിരുന്നു. അവരിൽ നിന്നും ഊർന്നു ചാടാനുള്ള തയ്യാറെടുപ്പ്. ഓടി വൃദ്ധൻെറ കാൽക്കൽ വീഴുന്നു.]

ഇ: കാർന്നോരേ! എന്നെ തെറമിദ്ധരിക്കല്ലേ? രക്ഷിക്കണേ! അറിവില്ലാതെ ഞാനെന്തൊക്കെയോ പറഞ്ഞു.

കുട്ടി: തണ്ടുതപ്പിത്തരം
തണ്ടുതപ്പിത്തരം
കണ്ടോ കണ്ടോ നാട്ടാരേ!

വൃ: എഴുന്നേൽക്കു. [പിടിച്ചെഴുന്നേൽപിക്കുന്നു] നിങ്ങളെ രക്ഷിക്കാൻ ഒരാളേയുള്ളു.

ഇ: ആരാ? ആരാ? വേഗം പറയൂ.

വൃ: നിങ്ങരം തന്നെ.

ഇ: ഞാൻ തന്ന്യോ?

വൃ: അതെ. നിങ്ങരം ഇത്തിക്കണ്ണിയാണ്. നിങ്ങരംക്കു രക്ഷപ്പെടണമെങ്കിൽ നിങ്ങളെ അറിയുക. ആദ്യം അവനവനെ മനസ്സിലാക്കുക.

അ: ഞാൻ....?

വൃ: നിങ്ങരം ഭീരുവായിരുന്നു. ഈ ലോകം ഭീരുക്കരംക്കുള്ളതല്ല.

ഉ: ഞാൻ....?

വൃ: നിങ്ങരം സംശയാലുവായിരുന്നു. ഈ ലോകം സംശയാലുക്കരംക്കുള്ളതല്ല.

യു: ഞാൻ....

വൃ: നിങ്ങരം സ്വാർഥിയായിരുന്നു. ഈ ലോകം സ്വാർഥികരംക്കുള്ളതല്ല.

കുട്ടി: അപ്പൂപ്പാ, അപ്പൂപ്പാ, ഞാനോ?

വൃ: അതെ. നീ ആത്മാർഥതയുള്ളവനും, അധ്വാനിക്കാൻ തയ്യാറുള്ളവനുമായിരുന്നു. ഈ ലോകം നിനക്കുള്ളതാണ്.

ആത്മാർഥതയുള്ള അധ്വാനിക്കാൻ തയ്യാറുള്ള മനുഷ്യന് മാത്രം. [Still—എല്ലാവരും]

സംവിധായകൻ: കണ്ടില്ലേ? [നടൻമാർ പിരിഞ്ഞു പോകുന്നു. പ്രധാനനടൻ താടി തിരിച്ച് ഏൽപിച്ച് സംവിധായകൻെറ അനുവാദത്തോടെ പോകുന്നു]

സംവിധായകൻ: ഇവിടം സമതലമായിട്ടില്ല. കുന്നുകളും കുഴികളും ഇപ്പോഴും നില നിൽക്കുന്നു. കുന്നുകൾ വെട്ടിനിരത്തി ഇവിടം സമതലമാക്കാൻ നിങ്ങൾക്കാഗ്രഹമുണ്ടോ? എങ്കിൽ....ഇതാ....[തൻെറ കൈയിലുള്ള താടി കാണികൾക്ക് നീട്ടിക്കാട്ടുന്നു. ജനങ്ങൾക്കിടയിലേക്ക് മറയുന്നു]

[അവസാനിച്ചു.]

